# ദീവന്ന്യാസ്യോസ് തിരുമേനിയും കാതോലിക്കാ സ്ഥാപനവും

അഥവാ

“സീയോൻ സന്ദേശത്തി”നും,

“ചർച്ചുവീക്കിലി”ക്കും

## മറുപടി.

പട്ടശ്ശേരിൽ പൌലൂസ് മാപ്പിള
തൃപ്പൂണിത്തുറ.

(പോസ്റ്റേജിനു വേണ്ട ഒരണ സ്റ്റാമ്പ് സഹിതം ആവശ്യപ്പെട്ടാൽ ലഘുലേഖകളുടെ ഒന്നും മൂന്നും നമ്പ്ര്കൾ അയച്ചുകൊടുക്കുന്നതാണു് രണ്ടാംനമ്പ്ര് തീർന്നുപോയി

# ദീവന്നാസ്യോസ് തിരുമേനിയും കാതോലിക്കാ സ്ഥാപനവും

അടുത്ത ദിവസം കിട്ടിയ "സീയോൻ സന്ദേശ" ത്തിൻെറ 12-ാംലക്കത്തിൽ "ഇനി എന്തുചെയ്യണം?" എന്നപേരിൽ എഴുതിയിരുന്ന മുഖപ്രസംഗം മൂലം, പീസ്ലീഗിൻെറ നിർദ്ദേശം സ്വീകരിച്ചു പാത്രിയർക്കീസ് സഭയിൽ സമാധാനമുണ്ടാക്കണമെന്നു പറഞ്ഞു് അദ്ദേഹത്തെ നിർബന്ധിക്കുന്നതായി കാണുന്നു. ലീഗിൻെറ നിർദ്ദേശങ്ങളിൽ പട്ടത്വത്തെ ഒഴിച്ചു ശേഷം ഭാഗങ്ങൾ തല്ക്കാലം ഞാൻ വിമർശിക്കണമെന്നുദ്ദേശിക്കുന്നില്ല. മററു് ഭാഗങ്ങൾ പാത്രിയർക്കീസിനേയും അദ്ദേഹത്തിൻെറ സിംഹാസനത്തെയും മാത്രം സ്പർശിക്കുന്നതുകൊണ്ടു അതു കൈകാര്യം ചെയ്യേണ്ട ആവശ്യം എനിക്കുണ്ടെന്നുതോന്നുന്നില്ല. എന്നാൽ പട്ടത്വം അതുപ്രകാരമല്ല, അതു സുറിയാനിസഭയുടെ വിശ്വാസമാണു്. അതു പാത്രിയർക്കീസിനു യഥേഷ്ടം അമ്മാനമാട്ടുവാനുള്ളതല്ല. സുറിയാനിസഭയുടെ മേല്പട്ടസ്ഥാനം ഇന്ന പ്രകാരമായിരിക്കേണമെന്നുള്ളതിന്നു പ്രത്യേകം വ്യവസ്ഥകളുണ്ടു്. അതിനെ വ്യതിചലിപ്പിക്കുവാൻ പാത്രിയർക്കീസിനധികാരമില്ല. അതദ്ദേഹത്തിൻെറ കൈയിൽ ഒരു പൊതിയാതേങ്ങ കണക്കെ സ്ഥിതിചെയ്യുന്നതായിരിക്കും. നേരെ മറിച്ചു ഇതുസംബന്ധമായി അദ്ദേഹം വിശുദ്ധ കാനോനാകൾക്കു് വിരുദ്ധമായി പ്രവത്തിച്ചാൽ അദ്ദേഹവും, അബ്ദൽമിശിഹായെപ്പോലെ കേവലം വഴിയിൽ

തൂക്കിയ ചെണ്ടയായിതീരുന്നതായിരിയ്ക്കും. പീസ്ലീഗിൻെറ നിർദ്ദേശപ്രകാരം ഏതുഭാഗത്തിൻെറ മേല്പട്ടസ്ഥാനം അവർ ഉദ്ദേശിക്കുന്ന പ്രകാരം കേവലം അഞ്ചുമിനിററുകൊണ്ടു സ്വീകാര്യമാക്കിതീക്കാവുന്ന പ്രകാരത്തിലല്ല ദിവന്നാസ്യോസ് തിരുമേനി അതുണ്ടാക്കിവെച്ചിരിക്കുന്നതു്. അതുകൊണ്ടു തന്നെയാണു് പാത്രിയക്കീസ്ഭാഗം അതു സ്വീകാര്യമല്ലെന്നും നിർജ്ജീവമാണെന്നും മററും മുറവിളികൂട്ടുന്നതു്. സുറിയാനിസഭയിൽ അതു സ്വീകാര്യമാക്കിത്തീക്കണമെങ്കിൽവീണ്ടുംഒരുപട്ടംകൊട ശുശ്രൂഷ നടത്തുക തന്നെവേണം. ഇവരെ സ്വീകരിക്കുവാൻ ഏലിയാസ് പാത്രിയക്കീസ് ബാവ മലങ്കര സഭയെഏല്പിച്ചിരുന്ന ഒരു പുസ്തകം ആലുവാ തൃക്കുന്നത്തു സിമ്മനാരിയിൽ ഉണ്ടായിരുന്നു. ഇപ്പോൾ അതു ആരുടെ കൈവശമാണെന്നു എനിക്കറിഞ്ഞുകൂട, അതു വീണ്ടും ഒരു പട്ടംകൊട തന്നെയായിരുന്നു. ആലുവാ വട്ടമേശസമ്മേളനയവസരത്തിൽ ഒരു ഗ്രന്ഥം, ഔഗേൻ മാർ തീമോത്തിയോസ് തിരുമേനി, യൂനിയൻ ക്രിസ്ത്യൻ കോളേജിൽ കൊണ്ടുപോയി ആ ഭാഗം മേല്പട്ടക്കാരെ കാണിച്ചിരിക്കുമെന്നാണു് ഞാനുദ്ദേശിക്കുന്നതു്. കാരണം ഇതേ സംബന്ധിച്ചാലോചിച്ചയവസരത്തിൽ കാതോലിക്കാബാവാ തിരുമനസ്സുകൊണ്ടു തീമോത്തിയോസ് തിരുമേനിയെ പ്രത്യേകം ഏൽപ്പിച്ചിരുന്ന ഒരു കാര്യം, ഞങ്ങളുടെ ആലോചനയ്ക്കു വിഷയമായതായിരുന്നു. അതു്: ഈ ചടങ്ങുകളെല്ലാം നിർവഹിക്കുന്നതു അത്താനാസ്യോസ് തിരുമേനിതന്നെയായിരിക്കണമെന്നുള്ള ബാവയു

ടെ ആഗ്രഹമായിരുന്നു. ഇതിൽ അത്താനാസ്യോസ് തിരുമേനി തെററിദ്ധരിച്ചു: അപ്പോൾ സ്വീകരണത്തിന്നു ഞാൻ മാത്രം മതിയെന്നാണൊ ഇവർ ഉദ്ദേശിക്കുന്നതെന്നു ചോദിക്കയും, അല്ല സ്വീകരണത്തിന്നു മൂന്നു മേല്പട്ടക്കാർ വേണമെങ്കിലും ഈ ചടങ്ങുകളെല്ലാം നിർവഹിക്കുന്നതു് അതിൽ ഒരാളായിരിയ്ക്കും, അതു തിരുമേനി തന്നെ വേണമെന്നായിരിയ്ക്കാം അദ്ദേഹം ഈ പറയുന്നതിന്റെ അത്ഥമെന്നു ഞാനാണു് മറുപടിപറഞ്ഞതു. ഇങ്ങിനെ ഇതിൽ തൃപ്തിപ്പെട്ടാണു് ആലോചന മുമ്പോട്ടു് പോയതു. ഇങ്ങിനെ മുമ്പോട്ടു് പോയിരുന്നെങ്കിലും ആരംഭത്തിൽ യൂലിയോസു് ബാവായും അനന്തരം ചാക്കൊത്തരകനും എതൃത്തു സ്ഥലംവിട്ടിരുന്നു. ഇതു കാൎയ്യമാക്കാതയാണു് വീണ്ടും തുടൻകൊണ്ടിരുന്നതു. എന്നാൽപിന്നെ സ്വീകരണം നടക്കാതെ വന്നതു; ഇതിന്നായി ഉദ്ദേശിച്ചിരുന്ന രാത്രി ആഭാഗത്തെ മേല്പട്ടക്കാർ എല്ലാം ഒരുമിച്ചു തൃക്കുന്നത്തു സിമ്മനാരിയിൽ വരുമെന്നായിരുന്നു മുൻകൂട്ടിയുള്ളറിവും തീരുമാനവും. വന്നപ്പോൾ അതു ബാവാ മാത്രമായിരുന്നതുകൊണ്ടാണു് സംഗതി നടക്കാതെവന്നതു. ആകയാൽ അതെവരെ അപൂൎണ്ണമെന്നു വിശ്വസിച്ചിരുന്നതു പിന്നീടു് എപ്പോഴാണു് പൂൎണ്ണമായിത്തീൎന്നതെന്നു എനിക്കു മനസ്സിലാകുന്നില്ല?! ഇങ്ങിനെ അപൂൎണ്ണമായ പട്ടത്വത്തെ അഞ്ചുമിനിററുകൊണ്ടു സ്വീകാൎയ്യമാക്കിത്തീൎക്കുവാൻ തക്കപ്രകാരത്തിൽ അന്ത്യോഖ്യാപാത്രീയക്കീസിന്നു ഉത്തരവുകൊടുക്കുവാൻ ഈ ലീഗിനെ ആരാണു് അധികാരപ്പെടുത്തി

യതു്? ക്രിസ്തീയസഭകളിൽ നാളതുവരെ നട
ന്നിട്ടുള്ള എല്ലാ സുനഹദോസുകളുടെയും മാതാവും ആധ
രവുമായ 325-ൽ കൂടിയ നിഖ്യാസുനാദോസിൻെറ കാ
നോനകളെ കേവലം എച്ചികുഴിയിൽ തള്ളുവാൻ ചാടി
പുറപ്പെട്ട ലീഗിൻെറ ധൈര്യത്തിൽ ഞാൻ തീരെ ആ
ശ്ചൎയ്യപ്പെടുന്നില്ല. കാരണം പാണനെ പട്ടും, കുരങ്ങനെ
പൂമാലയും ഏല്പിച്ചപ്രകാരമാണു് ലീഗിനെ സുറിയാനി
സഭാ വിശ്വാസം ഏല്പിച്ചതു. ഉടുക്കുവാൻ കിട്ടിയസാധ
നം എന്താണെന്നു പാണനും, കൈയ്യിൽ കിട്ടിയ പൂമാല
എന്തിന്നുള്ളതാണെന്നു കുരങ്ങനും മനസ്സിലാക്കാത്ത പ്രകാ
രമാണു് ലീഗു സുറിയാനിസഭയുടെ വിശ്വാസം കൈകാ
ൎയ്യം ചെയ്യുന്നതു. ഈ കൂട്ടരെയാണു് കുറഞ്ഞൊരുനാളുകളാ
യിട്ടു ചിലപട്ടക്കാർ, നിഖ്യാസുനാദോസിൻെറ കാനോ
നകളെ ഉരച്ചുനോക്കുന്ന ഉരകല്ലായി കരുതിവരുന്നതു.
ഇവർ കേവലം മുടക്കിൽമാത്രം ഇരിക്കുന്നവർ ആയിരു
ന്നുവെങ്കിൽ ലീഗിൻെറ അഞ്ചുമിനിററു് അധികമാകുമാ
യിരുന്നു. എന്തുചെയ്യാം! അവരെ ദീവാന്യാസ്യോസ്
തിരുമേനി അതുപ്രകാരമല്ല ആക്കിവെച്ചിരിക്കുന്നതു. !
അവൎക്കു മേല്പട്ടത്വത്തിൻെറ കേവലം കണികപോലും
ലഭിച്ചിട്ടില്ല. ഇങ്ങിനെ മേല്പട്ടത്വത്തിൻെറ യാതൊന്നും
ലഭിക്കാത്ത ഇവരെ അഞ്ചുമിനിററുകൊണ്ടു ഒരുമേല്പട്ടക്കാ
രനാക്കിത്തീൎക്കുന്ന സൂത്രം എങ്ങിനെ?!!!

അബ്ദൽ മിശിഹാ പാത്രിയക്കീസിന്നു നൽവരം
ഉണ്ടായിരുന്നുവെന്നു സമ്മതിച്ചാൽതന്നെ ഇവരുടെ പ
ട്ടത്വം സാധുവായിത്തീരുന്നതെങ്ങിനെ? മേല്പട്ടസ്ഥാന

ത്തെ സംബന്ധിച്ചു സുറിയാനിസഭയുടേതെന്നു മാത്രമല്ല, മററ് എല്ലാ പൂർവ്വക്രിസ്തീയസഭകളുടെയും ആധാരം നിഖ്യാസുനാദോസിലെ കാനോനാണു്. സുറിയാനിസഭയുടെ നിയമജ്ഞനായ ബാർ എബ്രോയ തൻെറ ഹുദായ കാനോനിൽ അതു പകൎത്തുകമാത്രമെ ചെയ്യുന്നുള്ളു. അതിൽ പറഞ്ഞിരിക്കുന്നതു: ഒരുമേല്പട്ടക്കാരനെ വാഴിക്കുവാൻ കുറഞ്ഞതു മൂന്നു മേൽപ്പട്ടക്കാർ വേണമെന്നുള്ളതാണു്. ഇതിന്നു വിരുദ്ധമായി ചിലർ ആദ്യകാലങ്ങളിൽ സഭയിൽ നടത്തീട്ടുള്ള സ്ഥാനവാഴ്ചകളെല്ലാം കേവലം അലസിപ്പോകുകയാണു് ചെയ്തിട്ടുള്ളതു. ക്രിസ്താബ്ദം 840-ൽ റോമ്മാചക്രവൎത്തി അദ്ദേഹത്തിൻെറ അധികാരം പ്രയോഗിച്ചു റോമ്മിൽ ഒരു മേൽപ്പട്ടക്കാരനെ വാഴിക്കുവാൻ ഉത്സാഹിച്ചു ശ്രമിച്ചതിൽ അദ്ദേഹത്തിന്നു വഴിപ്പെട്ടുകിട്ടിയതു കേവലം രണ്ടുമേൽപ്പട്ടക്കാർ മാത്രമായിരുന്നു. ഇവരെ രണ്ടുപേരെയും മാത്രംവെച്ചുകൊണ്ടദ്ദേഹം മൂന്നാമതൊരാളെ മേൽപ്പട്ടക്കാരനായി വാഴിക്കുകയാൽ അദ്ദേഹത്തെ ഒരു മേൽപ്പട്ടക്കാരനായി സ്വീകരിക്കുവാൻ അക്കാലത്തു ആരും ഉണ്ടായിരുന്നില്ലന്നാണു് ചരിത്രം പറയുന്നതു. അബ്ദൽമിശിഹാ പാത്രിയക്കീസ് മലയാളത്തുവരുമ്പോൾ ആഭാഗത്തു ഇവിടെ ഉണ്ടായിരുന്ന മേൽപ്പട്ടക്കാർ രണ്ടുപേർ മാത്രമായിരുന്നു. ഇതിൽ വട്ടശ്ശേരി തിരുമേനി അബ്ദൽമിശിഹായുടെ യാതൊരു പ്രവൃത്തികളിലും സംബന്ധിച്ചിരുന്നില്ല. പിന്നെ ശേഷിച്ചിരുന്നതു മുറിമററം മാത്രമാണു്. ഇദ്ദേഹവും അബ്ദൽമിശിഹായുംകൂടി മൂന്നാമതൊരാളെ മേൽപ്പട്ടക്കാരനായി

വാഴിച്ചാൽ അദ്ദേഹം യഥാൎത്ഥത്തിൽ ഒരു മേൽപ്പട്ടക്കാരനായി തീരുന്നതെങ്ങിനെ?! ഇങ്ങിനെ ഈരണ്ടുപേർ മാത്രമടങ്ങുന്ന ഒരു മൂശയിലിട്ടുവാൎത്തിട്ടുള്ളവരാണു് നാം ഇപ്പോൾ കാണുന്ന എതൃഭാഗത്തെ മേൽപ്പട്ടക്കാരെല്ലാം. ഇവരെയാണു് അപ്രേം പാത്രിയൎക്കീസിനോടു സ്വീകരിക്കുവാൻ ഈ പട്ടക്കാർ നിൎബന്ധിക്കുന്നതു അതെ, പട്ടികുഞ്ഞിനെ മാമ്മൂദീസ്സ മുക്കുവാൻ മടിക്കാതിരുന്ന ചില സ്ത്രീകളുടെ പുത്രന്മാൎക്കും, തങ്ങളുടെ പുത്തൻകുൎബാനക്കു് ശേഷം വിശുദ്ധ യാക്കോബിന്റെ തക്സ കണികാണാൻപോലും സാധിക്കാത്ത കത്തനാൎമ്മാൎക്കും, പല അവസരങ്ങളിൽ കുൎബാന ചൊല്ലുവാൻ സൗകൎയ്യംലഭിച്ചിട്ടുള്ള പള്ളികളിലെ തബ്ലീത്താകളിൽ തങ്ങളുടെ പേരും മേൽവിലാസവും എഴുതിവെക്കുവാൻ ധൈൎയ്യപ്പെട്ടിട്ടുള്ള ഇപ്പോഴത്തെ ചിലമേൽപ്പട്ടക്കാൎക്കും ഇതിന്നു യാതൊരു പ്രയാസവും ഉണ്ടായിരിക്കുന്നതല്ല. ഇങ്ങിനെയുള്ളവരെസംബന്ധിച്ചാലോചിക്കുമ്പോൾ തന്റെ ഓൎമ്മയിൽവരുന്നതു മഹാനായ ശ്രീരാമകൃഷ്ണ പരമഹംസൻ ഒരവസരത്തിൽ പറഞ്ഞിട്ടുള്ളതാണു്. ഭാൎയ്യ ഭൎത്താവിനെ സ്നേഹിക്കുന്നതു അവൾക്കു് ഭൎത്താവിനോടുള്ള സ്നേഹം കൊണ്ടല്ല, അവൾക്കു് അവളോടുള്ള സ്നേഹംകൊണ്ടുമാത്ര മാണന്നപ്രകാരമാണു് ഈപട്ടക്കാർ സഭയെ സ്നേഹിക്കുന്നതു. അവൎക്കു സഭയോടുള്ള സ്നേഹംകൊണ്ടല്ല പ്രത്യുത: അവൎക്കു അവരോടു മാത്രമുള്ള സ്നേഹംകൊണ്ടാണു്. ഈഇടെ മാർ സേവേറിയോസു് തിരുമേനിയുടെ സമീപത്തുവെച്ചു അദ്ദേഹത്തിന്റെ വൈദീകയോ

ഗം സിക്രട്ടറിയും ഞാനുമായുണ്ടായ സംഭാഷണമദ്ധ്യേ അദ്ദേഹം പീസ് ലീഗിന്റെ നിർദ്ദേശം പാത്രിയക്കീസ് സ്വീകരിക്കുന്നില്ലെങ്കിൽ പിന്നെ പാത്രിയക്കീസിനെ ഞങ്ങൾക്ക് ആവശ്യമില്ലെന്നു പറയുകയാൽ, അദ്ദേഹത്തെ നിങ്ങൾക്ക് ആവശ്യമില്ലെങ്കിൽ പിന്നെ നിങ്ങളെ ഞങ്ങൾക്ക് എന്തിനാണെന്നായിരുന്നു എന്റെ മറുപടി. പാവനമായ സുറിയാനിസഭയുടെ വിശ്വാസങ്ങളും നിയമങ്ങളും ആവശ്യംപോലെ എടുത്തു പന്താടുവാൻ ഈ കൂട്ടരെയപേക്ഷിച്ച് എപ്പോഴും സ്വാതന്ത്ര്യവും സൗകര്യവും അത്മേനികൾക്കാണെന്നുള്ള വിചാരം ഇനിയും ഇവർ മനസ്സിലാക്കീട്ടില്ലെന്നുള്ളതാണ് കഷ്ടം!

പ്രസ്തുത ലേഖനത്തിന്റെ വേറൊരുഭാഗത്തു ബ: പാത്രിയക്കീസ് ബാവായുടെ അധികാര പരിധിക്കുള്ളിൽ മലങ്കരസഭയ്ക്കു് വളരുവാനുള്ളയവകാശം വേണമെന്നുള്ളഭീഷ്ടത്തിന്നു അന്തോഖ്യാസിംഹാസനത്തിൽ നിന്നും അനുകൂലകൽപന ലഭിക്കുന്നില്ലയെങ്കിൽഎന്നു പ്രസ്താവിച്ചുകാണുന്നു. ലീഗിന്റെ വ്യവസ്ഥകളെല്ലാം ഞാൻ വായിച്ചു. മലങ്കര സുറിയാനിസഭയ്ക്കു പാത്രിയക്കീസിന്റെ അധികാര പരിധിക്കുള്ളിൽ വളരുവാൻ മാത്രമല്ല നേരെമറിച്ചു അദ്ദേഹത്തെ വിഴുങ്ങുവാൻ പോലും അധികാരം കാണുന്നുണ്ടു. ഏതായാലും അതെസംബന്ധിച്ചു വിമർശിക്കുവാൻ ഞാൻ ഉദ്ദേശിക്കുന്നില്ല; സഭയുടെ വിശ്വാസത്തെ സംബന്ധിച്ചു മാത്രമെ ഞാൻ പരമർശിക്കുന്നുള്ളു. സഭയുടെവിശ്വാസം വ്യതിചലിപ്പിക്കുവാൻ ഒരം പട്ടക്കാരക്കോ പാത്രിയക്കീസിനൊ യാതൊരുവക അധി

കാരമൊ അവകാശമൊ ഇല്ല. അഥവാ വേണമെങ്കിൽ പാത്രിയക്കീസ് അദ്ദേഹത്തിൻെറ പൊതുസുനഹദോസുതന്നെ കൂട്ടണം. അതിൻെറ ആവശ്യം ഇപ്പോൾ ഇവിടെ ഇല്ല. സഭയുടെ വിശ്വാസപ്രകാരം ഒരു മേൽപ്പട്ടക്കാരനെ വാഴിക്കുവാൻ മൂന്നുമേൽപ്പട്ടക്കാർ വേണമെന്നുള്ള എൻെറ വാദത്തെ കാനോൻപ്രകാരം ശരിയല്ലന്നും, അല്ലെങ്കിൽ അബ്ദൽമിശിഹാ പാത്രിയക്കീസ് മലയാളത്തുവന്നു ആദ്യമായി നടത്തിയ മേൽപ്പട്ടവാഴ്ചയിൽ, അദ്ദേഹത്തെക്കൂടാതെ വേറെരണ്ടുമേൽപ്പട്ടക്കാർകൂടി ഉണ്ടായിരുന്നതായി തെളിയിക്കുകയൊ ചെയ്യാത്തകാലത്തോളം, നിങ്ങൾ നിർദ്ദേശിക്കുന്ന പീസ്ലീഗിൻെറ നിർദ്ദേശങ്ങൾ സ്വീകരിക്കുവാൻ സുറിയാനിസഭയെ ആശ്രയിക്കുന്നതിൽഭേദം അതു ഊളൻപാറ ആസ്പത്രിക്കാരെയായിരിക്കുമെന്നാണ് എനിക്ക് തോന്നുന്നതു.

ഈ പട്ടക്കാർ പാത്രിയക്കീസിൻെറനേരെ പല്ലിളിക്കാതെ, കഴിയുമെങ്കിൽ പാത്രിയക്കീസ്ഭാഗത്തുള്ള മൂന്നു തിരുമേനിമാരെ സ്വാധീനത്തിൽവെച്ചു, അവരും എതൃഭാഗം മേൽപ്പട്ടക്കാരും ഒരുമിച്ചു വിശുദ്ധ മദ്ബഹായിൽ പ്രവേശിച്ചു മറയിട്ടുകൊണ്ടു, അകത്തിരുന്നു കമ്മ്യൂണിസത്തെയൊ, നാസിസത്തെയൊ സംബന്ധിച്ചു പ്രതിപാദിച്ചു കുറെസമയം എടുത്തശേഷം മറനീക്കികൊണ്ടു: പിതാവിൻെറയും പുത്രൻെറയും പരിശുദ്ധാത്മാവിൻെറയും നാമത്തിൽ അവരുടെ പട്ടത്വം പൂത്തീകരിച്ചിരിക്കുന്നു എന്നും, ആകയാൽ ഇന്നുമുതൽ നിങ്ങൾ

അവരെ നിങ്ങളുടെ മേൽപ്പട്ടക്കാരായി സ്വീകരിച്ചു കൊള്ളണമെന്നും ഞങ്ങളോടു കൽപ്പിക്കുവാൻ തക്കപ്രകാരത്തിൽ അവരെ മനസ്സുതിരിക്കുവാൻ സാധിക്കുമൊ? അതു സാദ്ധ്യമായാൽപിന്നെ ഞങ്ങൾക്ക് അവരെ സ്വീകരിക്കുവാൻ യാതൊരു സംശയവുമുണ്ടാകാവുന്നതല്ല. ഇതിന്നു പാത്രിയക്കീസൊ അദ്ദേഹത്തിൻെറ കൽപനയൊ ആവശ്യമില്ല. ഇതിൽ സംശയിക്കുന്നവർ അപ്രെം പാത്രിയക്കീസിൻെറ പട്ടത്വത്തെയാണ് ചോദ്യംചെയ്യുന്നതു. കാരണം ഈ പാത്രിയക്കീസിനെ നിയമിച്ചു സുനഹദോസ്തന്നെയാണ്, മൂന്നുമേൽപ്പട്ടക്കാൎക്ക്മററ് എത്രവേണമെങ്കിലും മേൽപ്പട്ടക്കാരെ വാഴിക്കുവാനുള്ള അധികാരം കൊടുത്തിരിക്കുന്നതു. ഒരു പാത്രിയക്കീസിന്നു തനിച്ചു ഒരുമേൽപ്പട്ടക്കാരനെ വാഴിക്കുന്നതിനൊ, ഈ മൂന്നുമേൽപ്പട്ടക്കാരിൽ ഒരാൾ പാത്രിയക്കീസായിരിക്കേണമെന്നൊ വി: കാനോനിൽ നിർബന്ധിക്കുന്നില്ല. ആകയാൽ നാം എപ്പോഴും സൂക്ഷിക്കേണ്ടതു നമ്മുടെ സഭയുടെ വിശ്വാസവും കാനോനുകളുമാണ്. ഈ പ്രവൃത്തിയിൽ അപ്രെം പാത്രിയക്കീസ് ബാവായ്ക്കു തൃപ്തിഇല്ലാതെവന്നാൽ നാം അതു കാൎയ്യമാക്കേണ്ടതില്ല. കാരണം യാക്കോബായസഭയിൽ ഒരു സുറിയാനി പാത്രിയക്കീസിന്നും ഒരു ഖുപ്തായ പാത്രിയക്കീസിന്നും ജീവിക്കാമെങ്കിൽ പിന്നെ എന്തുകൊണ്ടു ഒരു മലബാർ പാത്രിയക്കീസിന്നു ജീവിച്ചുകൂടാ?

നമ്മുടെ ഭാഗത്തു ചിലർ എതൃഭാഗം മേൽപ്പട്ടക്കാരെ അതുപ്രകാരം സ്വീകരിച്ചു ബഹുമാനിച്ചു വരുന്നതാ

യി കേൾക്കുന്നു. ഇതുശെരിയെങ്കിൽ അതെ സംബന്ധിച്ചു ആശ്ചര്യപ്പെടേണ്ടതില്ല. അതു അവരുടെ ബലഹീനതയെ മാത്രമെ വെളിപ്പെടുത്തുന്നുള്ളു. ആലുവാവട്ടമേശസമ്മേളനം നടന്നുകൊണ്ടിരിക്കുമ്പോൾ അത്താനാസ്യോസ് തിരുമേനി എന്നോടു; തീമോത്തിയോസ് തിരുമേനിയും ഒരുമിച്ചു യൂണിയൻ ക്രിസ്ത്യൻ കോളേജിൽ ചെന്നു വ്യവസ്ഥകളെ സംബന്ധിച്ചു ബാവായുമായി സംസാരിക്കണമെന്നാവശ്യപ്പെട്ടയവസരങ്ങളിലെല്ലാം, അദ്ദേഹത്തിൻെറ അടുത്തുചെന്നു അദ്ദേഹത്തെ ബഹുമാനിക്കാതിരിക്കുവാൻ എനിയ്ക്കു മനസ്സു വരായ്കയാൽ ഞാൻ ഒഴിഞ്ഞു മാറുകയാണു് ചെയ്തതു്.

ഏഴാം മേൽപ്പട്ടസ്ഥാനത്തിൻെറ ഉത്ഭവത്തെ സംബന്ധിച്ചാലോചിക്കുമ്പോൾ എൻെറ സ്മൃതിപഥത്തിൽ വരുന്നതു 14-ാം നൂറ്റാണ്ടിൽ റോമാവത്തിക്കാനിൽ വെച്ചുണ്ടായ ഒരു സംഭവമാണു്. വത്തിക്കാനിലെ കർദ്ദിനാൾ സംഘം 6-ാമത്തെ ഉർബാൻപാപ്പായെ തിരഞ്ഞെടുത്തു വാഴിച്ചയവസരത്തിൽ. അദ്ദേഹം ഒരു റോമ്മാസ്വദേശി അല്ലായ്കയാൽ വിവരം പ്രഖ്യാപനം ചെയ്യുന്നതിനു മുമ്പായി ഇതു മനസ്സിലാക്കിയ റോമ്മാനിവാസികൾ കൂട്ടമായിച്ചെന്നു ബഹളം ആരംഭിച്ചു. ഇതിൻെറ നിവാരണത്തിനു വേറെ മാർഗ്ഗമില്ലായ്കയാൽ കർദ്ദിനാൾ സംഘം ആലോചിച്ചു അവസാനം, നമ്മുടെ മുറിമറ്റം തിരുമേനിയെപ്പോലെ വളരെ പ്രായം ചെന്നവനാം റോമ്മാസ്വദേശിയുമായ കർദ്ദിനാൾ തേബാ

ൻ ഡൻശ്ചി എന്നൊരാളെ പാപ്പായുടെ അംശവസ്ത്രം
ങ്ങൾ (പാലിയം) ധരിപ്പിച്ചു പുറത്തുകൊണ്ടുവന്നു പാ
പ്പായാണെന്നു പ്രഖ്യാപനം ചെയ്തു. ഇതിൽ ജനം സ
ന്തോഷിച്ചു ഈ പാപ്പായുടെ കൈമുത്താൻ ആരംഭിച്ചു.
കൈമൊത്തു വർദ്ധിച്ചപ്പോൾ, സ്വതേക്ഷീണിതനായി
രുന്ന അദ്ദേഹം വല്ലാതെ വിഷമിച്ചുതുടങ്ങി. നിർവാഹ
മില്ലാതെ വന്നപ്പോൾ അദ്ദേഹം തനിക്ക് ശേഷിച്ചിരു
ന്ന ശക്തി മുഴുവനും ഉപയോഗിച്ച് "ഞാൻ പാപ്പായ
ല്ലെ എന്നെ ഇനിയും ആരും വിഷമിപ്പിക്കല്ലെ" എന്നു
ആർത്തുവിളിച്ചതായി അവരുടെ ചരിത്രകാരന്മാർ രേഖ
പ്പെടുത്തീട്ടുണ്ട്. ഏകദേശം അതുപ്രകാരമാണ് എത്യു
ഭാഗത്തെ മേല്പട്ടസ്ഥാനത്തിന്റെ ഉത്ഭവം. അബ്ദുള്ളാ
പാത്രിയർക്കീസ് ബാവാ മലയാളത്തുവന്നു ദീവന്ന്യാസ്യോ
സ് തിരുമേനിയുമായി എന്തോ തെററുകയാൽ ബവാ
അദ്ദേഹത്തെ മുടക്കുകയും, അനന്തരം തിരുമേനി ബാവാ
യോടു മാപ്പുയാചിച്ച് മുടക്കതീർക്കുവാൻ ഉത്സാഹിച്ചയ
വസരത്തിൽ, അദ്ദേഹത്തിന്റെ കൂടെ ഉണ്ടായിരുന്ന ചി
ല അത്മേനിപ്രധാനികൾ അതിന്നു വിലങ്ങുതടിയായി
നിന്നുകൊണ്ടു എതൃക്കുകയും മാത്രമല്ല, നമുക്കു ഇവിടെ
ഒരു കാതോലിക്കാസ്ഥാപനം തന്നെ ഉണ്ടാക്കണമെന്നു
പറഞ്ഞു അദ്ദേഹത്തെ നിർബ്ബന്ധിക്കുകൂടിയാണ് ചെയ്ത
ത്. റോമ്മാനിവാസികളെക്കൊണ്ടു കർദ്ദിനാൾസംഘം
വിഷമിച്ചപ്രകാരം ഈ കൂട്ടരെക്കൊണ്ടു തിരുമേനി വ
ല്ലാതെ പ്രയാസപ്പെട്ടുതുടങ്ങി. ഉടനെ അദ്ദേഹം ആലോ
ചിച്ചു, കർദ്ദിനാൾസംഘം തേബാൻ ഡൻശ്ചിയെ പാ

ലിയം എന്ന അധികാരവസ്ത്രം ധരിപ്പിച്ചു പാപ്പായയാക്കി അവരിൽനിന്നും രക്ഷനേടിയപ്രകാരം അബ്ദൽമിശിഹാ യെ മലയാളത്തു വരുത്തി അദ്ദേഹത്തെകൊണ്ടു ഇവിടെ ചിലരെ ചില അധികാരവസ്ത്രങ്ങൾ ധരിപ്പിച്ചു മേല്പട്ട ക്കാരാക്കി ഇവരിൽനിന്നും രക്ഷപ്രാപിക്കയാണു് ചെ യ്തതു്. തോമ്പാൻ ഡൻശ്ചിയെ കത്തിനാൾസംഘം പാ ലിയം എന്ന അധികാരവസ്ത്രങ്ങൾ ധരിപ്പിക്കുമ്പോൾ അദ്ദേഹം ഒരിക്കലും ഒരു പാപ്പായാവാൻ പോവുന്നില്ലെ ന്നു കത്തിനാൾസംഘം മനസ്സിലാക്കിയിരുന്നപ്രകാരം, അ ബ്ദൽമിശിഹായും മറിമിററവുംമാത്രം കൂടി ഇവൎക്കു് "ചു മപ്പുലോഹ" എന്ന അധികാരവസ്ത്രം ധരിപ്പിക്കുമ്പോൾ തങ്ങളുടെ പ്രവൃത്തി കാനോൻവിരുദ്ധമാകയാൽ ഇവർ ഒരിക്കലും മേല്പട്ടക്കാരാവാൻ പോവുന്നില്ലെന്നു അവൎക്കും ഇവരെ ഇതിന്നു പ്രേരിപ്പിച്ച ദീവന്ന്യാസ്യോസ് തിരു മേനിക്കും നല്ലവണ്ണം അറിയാമായിരുന്നു. മാത്രമല്ല ഈ കൂട്ടർ അദ്ദേഹത്തെ കുന്നുകളിലേറെ വിഷമിപ്പിച്ചതിന്നു ഇതവൎക്കൊരു തിരച്ചടിയായിട്ടുകൂടെ അദ്ദേഹം ഉദ്ദേശി ച്ചിരുന്നതായി സ്പഷ്ടമാകുന്നുണ്ടു്. കാരണം ഒരു മേല്പട്ട ക്കാരനെ വാഴിക്കുവാൻ മൂന്നു മേല്പട്ടക്കാർതന്നെ വേണ മെന്നു വേണ്ടപ്രകാരം മനസ്സിലാക്കീട്ടുള്ള തിരുമേനി, ഈ മേൽപ്പട്ടവാഴ്ചയിൽ അദ്ദേഹം മനഃപൂൎവ്വം പിൻമാ റി മററു് രണ്ടുപേരെ മാത്രംകൊണ്ടു് ആ കൃത്യം നടത്തി ച്ചതിൽനിന്നും വായനക്കാർ മനസ്സിലാക്കേണ്ടതാണു്. കരയുന്ന കുട്ടിയുടെ കരച്ചിൽ മാററാൻ എന്ന പ്രകാരം ഈ കൂട്ടരുടെ ദുരാഗ്രഹം പരിഹരിപ്പാൻ ദീവന്ന്യാ

സ്യോസ് തിരുമേനി ഇരുട്ടുകൊണ്ടടച്ചു ഈ ഓട്ട, ആക
ലത്തു അധികാരപ്രേതം മനസ്സിലാക്കിയിരിന്നില്ലെന്നു അ
കാലത്തെ വേറൊരു രേഖയിൽനിന്നും വെളിപ്പെടുന്ന
ണ്ടു്. പാമ്പാക്കടെ മൽപ്പാനച്ചൻ പ്രസിദ്ധീകരിച്ച "മു
ക്ക സാധുവൊ അസാധുവൊ?" എന്ന ലഘുലേഖയിൽ
ഒരു മേൽപ്പട്ടക്കാരനെ വാഴിക്കുവാൻ 12 മേൽപ്പട്ടക്കാർ
വേണമെന്നാണു് കാനോനിൽ കാണുന്നതെന്നാണു് ത
ട്ടിമൂളിച്ചിരിക്കുന്നതു്. ഇങ്ങിനെയുള്ള വഞ്ചനകൾ പ്ര
യോഗിച്ചു ജനങ്ങളെ മനഃപൂർവ്വം വഴിപിഴപ്പിക്കുവാൻ
ആ കാലത്തു വലിയ പ്രയാസമുണ്ടായിരിന്നില്ല. ഇങ്ങ
നെ മിക്കവൊറും ജനങ്ങളുടെ വിവരമില്ലായ്മയെ മറപി
ടിച്ചുകൊണ്ടാണു് ദീവന്ന്യാസ്യോസ് തിരുമേനി "ഇര
കന്തം" ചുമന്ന പട്ടിൽ പൊതിഞ്ഞു അവരുടെ കൈവ
ശം കൊടുത്തതു്. ഇതൊന്നും നാം കാര്യമാക്കേണ്ടതി
ല്ല. പ്രസിദ്ധ ഫ്രഞ്ചുതത്വജ്ഞാനിയായിരുന്ന വിക്ടർ
ഹ്യൂഗോ പറയുംപ്രകാരം ഇതെല്ലാം പിള്ളരുടെ ഇ
ച്ചാളി മാത്രമാണു്. നമുക്കു വേണമെങ്കിൽ അതു വേണ്ട
പ്രകാരം ശരിപ്പെടുത്തുകതന്നെ വേണം. അല്ലെങ്കിൽ അ
തു മഹാനായ ദീവന്ന്യാസ്യോസ് തിരുമേനിയുടെ ഉദ്ദേ
ശത്തിന്നു വിരുദ്ധമായിരിയ്ക്കും.

അടുത്തദിവസം കിട്ടിയ വർത്തമാനപത്രികയുടെ
24-ാംലക്കം മുഖപ്രസംഗത്തിൽ "ഒരു പട്ടക്കാരനേയൊ
മേൽപ്പട്ടക്കാരനേയൊ ഒരു കൽപനമൂലം മുടക്കിയാൽ
ആ മുടക്കഴിക്കുന്നതിന്നു മറെറാരു കൽപനമാത്രംമതി

യാകുകയില്ലെ? അതിന്നു പകരം വീണ്ടും ഒരു പട്ടംകൊടയും പ്രാൎത്ഥനയും നടത്തേണമെന്നുള്ള നില സ്വാഭാവിക നീതിയ്ക്കും ന്യായത്തിന്നും ചേരുന്നതല്ലെന്നാണ് കാനോനും സുറിയാനിയും ഒന്നും അറിഞ്ഞുകൂടാത്ത സാധാരണക്കാൎക്കു തോന്നുന്നതു്" എന്നു പ്രസ്താവിച്ചുകാണുന്നു. ഇതു ശരിയല്ലെന്നു ആരു പറയുന്നു? ദീവന്ന്യാസ്യോസ് തിരുമേനിയുടെ മുടക്കു തീൎത്തു് വീണ്ടും പട്ടംകൊടയും പ്രാൎത്ഥനയും നടത്തീട്ടായിരുന്നുവൊ? അതുപ്രകാരം തന്നെ ഇനി തീമോത്തിയോസ് തിരുമേനിയുടേയും മുടക്കു തീൎക്കുമ്പോൾ വീണ്ടും പട്ടംകൊടയും പ്രാൎത്ഥനയും ആവശ്യമില്ല. വീണ്ടും അതു ആവൎത്തിക്കുന്നതു പൈശാചികവും വേദവിപരീതവുമാണ്. മാമൂദീസായും പട്ടത്വവും വീണ്ടും ആവൎത്തിക്കപ്പെട്ടുവാൻ പാടില്ലാത്ത കൂദാശകളാണ്. എന്നാൽ ഇവരെ സംബന്ധിച്ചേടത്തോളം അതു ആവൎത്തിക്കുവല്ല; ഇവൎക്ക് മേൽപട്ടത്വത്തിന്റെ കണികപോലും ലഭിച്ചിട്ടില്ല. പിന്നെ അവൎക്കു അതു ആവൎത്തിക്കാലാവുന്നതെങ്ങിനെ?! അതുകൊണ്ടുതന്നെയാണ് പാത്രിയക്കീസ്ഭാഗം ഇപ്പോഴും ഇവൎക്ക് പട്ടംകൊട ശുശ്രൂഷ നടത്തണമെന്നു ആവശ്യപ്പെട്ടുകൊണ്ടിരിക്കുന്നതു. ഇതു് ഒരു കല്പനമൂലം ലഭിക്കാവുന്നതൊ, ചീസ്‌ലീഗ് നിൎദ്ദേശിക്കുന്ന പ്രകാരം അഞ്ചുമിന്നാറുകൊണ്ടു പൂൎത്തീകരിക്കാവുന്നതൊ, ചൎച്ച്‌വീക്കിലി അഭിപ്രായപ്പെടുന്ന പ്രകാരം പോസ്റ്റ്‌വഴി അയക്കാവുന്നതൊ അല്ല. ഇവൎക്കു ഇതു മഹാനായ ദീവന്ന്യാസ്യോസ് തിരുമേനി പാത്രി

അറിഞ്ഞു ചെയ്തിട്ടുള്ള ദാനമാണു്, അതിന്നു പാത്രിയർക്കീസ്ഭാഗം സമാധാനം പറയേണ്ടതില്ല.

വിശ്വാസവിഷയത്തിൽ വ്യത്യാസമില്ലായ്കയാൽ ഈ ഭിന്നത നീട്ടിക്കൊണ്ടുപോകേണ്ട ആവശ്യമുണ്ടൊ എന്നു സംശയിക്കുന്ന പലരും നമ്മുടെ ഇടയിലുണ്ടു്, അവരുടെ ആലോചനക്കായി ഇതേപ്രകാരം പട്ടത്വത്തെ സംബന്ധിച്ച ഒരു പിളർപ്പ് നാലാംനൂററാണ്ടിൽ അന്ത്യോഖ്യാസഭയിൽ ഉണ്ടായ അവസരത്തിൽ ആ കാലത്തു അവിടത്തെ പാത്രിയർക്കീസായിരുന്ന പ്ലവിയന്റെ സിക്രട്ടറിയും, വലിയ പണ്ഡിതനും, ആ കാലത്തു ജീവിച്ചിരുന്ന പരിശുദ്ധന്മാരിൽ പ്രധാനിയും, വലിയ വാഗ്മിയുമായിരുന്ന ക്രീസൊസ്തൊം എന്ന പിതാവു ഇതു സംബന്ധമായി ചെയ്ത ഒരു പ്രസംഗത്തിന്റെ ഏതാനം ഭാഗം താഴെ ഉദ്ധരിച്ചുകൊണ്ടു തല്ക്കാലം അവസാനിപ്പിക്കുന്നു.

എന്തുകൊണ്ടെന്നാൽ ആ മനുഷ്യരുടെ ഉപദേശങ്ങൾ നമ്മുടേതിൽനിന്നു ഭിന്നമാണെങ്കിൽ ആ കാരണത്താൽ നാം അവരോടു സംസർഗ്ഗം ചെയ്തുകൂടാ നേരേമറിച്ചു അവർ നമ്മുടെ അഭിപ്രായങ്ങൾതന്നെ ഉള്ളവരാണെങ്കിൽ അവരോടു നമുക്കു സംസർഗ്ഗം ചെയ്യാതിരിക്കാൻ അധികം ന്യായമുണ്ടു്. എന്തുകൊണ്ടു്? കാരണം അപ്പോൾ ദീനം അധികാരപ്രിയത്തിൽനിന്നും ഉത്ഭവിക്കുന്നു. കോരഹിന്റേയും ദാതന്റേയും അബീറാമിന്റേയും

അവസാനം അറിഞ്ഞുകൂടയൊ? നീ എന്തു പറയും? അവരുടെ വിശ്വാസം നമ്മുടേതുതന്നെ. അവർ നമ്മെപ്പോലെ സത്യവിശ്വാസികളാണു് എന്നു പറയുമൊ? അങ്ങിനെയെങ്കിൽ അവർ നമ്മോടുകൂടെ നില്ക്കാത്തതു എന്തു്? കൎത്താവു് ഒരുവൻ, വിശ്വാസം ഒന്നു്, സ്നാനം ഒന്നു്. അവരുടെ ഭാഗം ശരിയെങ്കിൽ നമ്മുടേതു തെററു്, നമ്മുടേതു ശരിയെങ്കിൽ അവരുടേതു തെററു്, നാം വിശ്വാസത്തിന്നുവേണ്ടി പോരാടുന്നതുപോലെ ഇതിന്നുവേണ്ടി (ന്യായമായ പട്ടത്വത്തിന്നു വേണ്ടി)യും പോരാടണം. യവനന്മാരുടെ ആക്ഷേപം നാം എങ്ങിനെ സഹിക്കും? എന്തുകൊണ്ടെന്നാൽ നമ്മുടെ ഇടത്തുട്ടനിമിത്തം അവർ നമ്മെ ആക്ഷേപിക്കുന്നു എങ്കിൽ ഈ കാൎയ്യങ്ങളെപററി എന്തൊന്നു അവർ പറയാതിരിയ്ക്കും? അവൎക്കു ഒരേ ഉപദേശംതന്നെയാണെങ്കിൽ ഒരു സഭയിലെ നായകൻ മറെറാന്നിനെ അക്രമിക്കുന്നതെന്തിന്നു? നോക്കുക ക്രിസ്ത്യാനികളുടെ ഇടയിൽ സൎവ്വവും അഹങ്കാരപരിപൂൎണ്ണമല്ലയൊ? അവരുടെ ഇടയിൽ അതിമോഹവും കപടഭക്തിയുമുണ്ടു്. എന്നിങ്ങിനെ യവനന്മാർ പറയുന്നു. ഇതിങ്കൽ ഞാൻ നിശ്ചയമായും ദുഃഖിക്കുന്നു, പ്രലപിക്കയും ചെയ്യുന്നു. എന്റെ അവയവങ്ങളിൽ ഒന്നുപോയാലെന്നപോലെ എന്റെ ഹൃദയം തകൎന്നിരിക്കുന്നു. എങ്കിലും ഈ പ്രകാരമുള്ള ഭയംകൊണ്ടു് തെററായിട്ടു എന്തെങ്കിലുംചെയ്യുന്നതിന്നു പ്രേരിപ്പിക്കപ്പെടത്തക്കവണ്ണം

എനിക്കു ദുഃഖമില്ല. അതുകൊണ്ടു സഭയിൽ ശീശ്മ ഉണ്ടാകുന്നതു ഇടതൂടിൽ അകപ്പെട്ടുന്നതിനേക്കാറം കുറഞ്ഞ പാപമല്ലെന്നു ഞാൻ ദ്രഢമായി പ്രസ്താവിക്കുന്നു"

(ഈ കീഴ്‌വര മൂലത്തിലേതല്ല)

# ലഘുലേഖകൾ

1–ാംനമ്പർ "മനോരമയ്ക്കു് മറുപടി"
(മനോരമയിൽ കണ്ട ചില ലേഖനങ്ങറംക്കു മറുപടി)

2–ാംനമ്പർ "അന്ത്യോഖ്യാ പാത്രിയക്കീസിൻെറ കല്പന"
(അന്തോഖ്യാ പാത്രിയക്കീസിൻെറ കല്പനയെ സംബന്ധിച്ചു മനോരമ എഴുതിയിരുന്ന മുഖപ്രസംഗത്തിനു മറുപടി)

3–ാംനമ്പർ "ദീവന്ന്യാസ്യോസ് തിരുമേനിയും കാതോലിക്കാ സ്ഥാപനവും"
(സീയോൻ സന്ദേശത്തിൻേറയും, ചർച്ചുവീക്കിലിയുടേയും മുഖപ്രസംഗത്തിനു മറുപടി)

പ്രഭാതം പ്രസ്സ്, തൃപ്പൂണിത്തുറ.